# ഞാൻ ആര് ?

## ശവ ഞാനും - ശിവ ഞാനും



ബ്രഹ്മശ്രീ ചിത്സ്വരൂപ
തീർത്ഥപാദസ്വാമി.

ശ്രീ തീർത്ഥപാദീയ ഗ്രന്ഥാവലി
നമ്പർ 14

# ഞാൻ ആര്

## (ശവജ്ഞാനം, ശിവജ്ഞാനം)

(പ്രഭാഷണ സമാഹാരം)

ഗ്രന്ഥകാരൻ:
ശ്രീ ചിത്സ്വരൂപ
തീർത്ഥപാദ സ്വാമികൾ

**Sree Theerthapadeeya Grandhavali**
No. 14

**Njan Aar?** (Malayalam)



First Edition Feb: 1998 Copies - 2000

by:-

**Sri. Chitswaroopa Theerdhapada-
Swamikal**

Printed at:- A.B. Press, Chengannur

Price:-

Published by:-
Theerthapadasram,
Theerthapadapuram. P.O.,
Vazhoor, Kottayam Dt., Kerala,

ഓം. നമശ്ശിവായ

**ബ്രഹ്മശ്രീ. ചിത്സ്വരൂപ-
തീർത്ഥപാദസ്വാമി**

ശ്രീതീർത്ഥപാദാശ്രമം
ശ്രീതീർത്ഥപാദപുരം പി. ഒ.
വാഴൂർ.
1..1 1998

ഓം. സ്വസ്തി പ്രജാഭ്യഃപരിപാലയന്താം
ധർമ്മേണ മാർഗ്ഗേണ മഹീംമഹീശാഃ
ഗോ ബ്രാഹ്മണേഭ്യ ശ്ശുഭമസ്തു നിത്യം
ലോകാസ്സമസ്താസ്സുഖിനോഭവന്തു

അല്ലയോ ഈശ്വരാ! സ്രഷ്ടാവേ! അവിടത്തെ മായാശക്തിയാൽ സൃഷ്ടിച്ച് രക്ഷിച്ച് സംഹരിച്ചു കൊണ്ടിരിക്കുന്ന സർവ്വചരാചര ജീവന്മാരും സത്യ ധർമ്മാദികളോടുകൂടി സുഖമായി ജീവിച്ച് സുഖമായി മരിക്കുവാൻ വേണ്ടി അവിടുന്ന് അടിയങ്ങളെ അനുഗ്രഹിക്കേണമെ! അനുഗ്രഹിക്കേണമെ! അനുഗ്രഹിക്കേണമെ!

ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനോടു, ''ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേർജ്ജുനതിഷ്ഠതി, ഭ്രാമയൻസർവ്വഭൂതാനി യന്ത്രാരൂഢാനി മായയാ'' എന്ന് ഉപദേശിച്ചിരിക്കുന്നു. ഈ അമൃതോപദേശം ചന്ദ്രഗോളത്തിൽ പോയ നാം പഠിച്ച് ജീവിച്ചാൽ ശവജ്ഞാനിനേയും ശിവജ്ഞാനിനേയും വേർതിരിച്ചറിയും. അപ്പോഴും വിശ്വപ്രേമമുണ്ടാകും.

## ഞാൻ ആര്?

### ശവഞാനും
### ശിവഞാനും

ജന്മ, മൃത്യു, ജരാ, വ്യാധ്യാദികളുടെ അടിമയാണ് ''ശവഞാൻ'' എന്നാൽ ''ശിവഞാൻ'' ജന്മ, മൃത്യു, ജരാ, വ്യാധ്യാദികളുടെ അടിമയല്ല.

ദേഹ ഏവഹിസംസാരവൃക്ഷമൂലം
ദൃഢംസ്മൃതം
തന്മൂലഃപുത്രദാരാദിബന്ധഃ കിം
തേഽന്യഥാത്മനഃ

ജീവന്, ജന്മ, മൃത്യു, ജരാ, വ്യാധ്യാദികളാകുന്ന ദുഃഖഫലങ്ങളെ പ്രദാനം

ചെയ്ത് എപ്പോഴും ദുഃഖിപ്പിയ്ക്കുന്ന–സംസാരവൃക്ഷത്തിൻെറ മൂലം – നാരായവേര് –ഈ ദേഹം തന്നെയാണ്. –ഈ ശവാഭിമാനം തന്നെയാണ്. – എന്നുള്ള പരമാത്ഥം സത്യാന്വേഷകന്മാരായ "ശിവാഭിമാനി"കളായ ജീവന്മാക്ക് അറിയാം.

ജീവൻെറ സവ്വദുഃഖങ്ങൾക്കും കാരണം ഈ ശരീരം തന്നെ ഞാനാണ് എന്നുള്ള സങ്കല്പമാകുന്നു.

തന്നിമിത്തം മററ് ശരീരങ്ങൾ–അച്ഛനെന്നും അമ്മയെന്നും ഭത്താവെന്നും ഭാൎയ്യയെന്നും മകളെന്നും മകനെന്നും മതക്കാരെന്നും പാട്ടിക്കാരെന്നും രാജ്യക്കാരെന്നും ഉള്ളവരെന്നും ഇല്ലാത്തവരെന്നും പണ്ഡിതനെന്നും പാമരനെന്നും ജനിയ്ക്കുന്നവരെന്നും മരിയ്ക്കുന്നവരെന്നും കറുത്തവരെന്നും

വെളുത്തവരെന്നും മററുമുള്ള സങ്കല്പങ്ങളാൽ "ശവാഭിമാനി"യായ ജീവൻ ദുഃഖമനുഭവിക്കുന്നു. കൂടാതെ സ്ത്രീ, പുരുഷ, നപുംസക വ്യത്യാസങ്ങളും പുണ്യ, പാപങ്ങളും ശീതോഷ്ണങ്ങളും വിശപ്പും ദാഹവും നിമിത്തമുള്ള ദുഃഖങ്ങളും രണ്ടു് കണ്ണിനും കാഴ്ചയില്ലാത്തതുകൊണ്ടും പല കാരണങ്ങളാൽ കയ്യും കാലും മററു് അവയവങ്ങളും മുറിക്കേണ്ടി വരുന്നതുകൊണ്ടും ബുദ്ധിക്കു് ഭ്രാന്താവസ്ഥയുണ്ടാകുന്നതും, ബാല്യ, കൗമാര, യൗവ്വന, വൃദ്ധാവസ്ഥകൾ ഉണ്ടാകുന്നതും മാനാപമാനങ്ങൾ നിമിത്തം ആത്മഹത്യ ചെയ്യേണ്ടിവരുന്നതും ഭൂകമ്പം തുടങ്ങിയ പ്രകൃതിക്ഷോഭങ്ങൾകൊണ്ടു് ദുഃഖം അനുഭവിക്കേണ്ടിവരുന്നതും അസൂയ, കാമക്രോധാദികൾ, തുടങ്ങിയ മാനസിക ദുഃഖങ്ങൾ അനുഭവിക്കേണ്ടി

വരുന്നതും, എന്തിനധികം? സർവ്വ ദുഃഖ
ങ്ങളും ജീവൻ അനുഭവിച്ച് മരിക്കേണ്ടി
വരുന്നതു് ഈ ''ദേഹം'' നിമിത്തമാക
ന്നു. ''കഷ്ടാ,തേ, സൃഷ്ടിചേഷ്ടാ'' എന്ന്
ശ്രീ. നാരായണ ഭട്ടതിരിപ്പാടും ശ്രീഗുരു
വായൂരപ്പനോട് അപേക്ഷിക്കുന്നു. സൂര്യ,
ചന്ദ്ര, നക്ഷത്രാദി ഗോളങ്ങൾ ഉൾപ്പെടെ
യുള്ള അത്യത്ഭുതകരമായ ഈ പ്രപഞ്ചം
അവിടുന്ന് സൃഷ്ടിച്ചതുകൊണ്ട് ജീവ
ന്മാർ ദുഃഖിക്കുന്നു ഇങ്ങനെ അത്യത്ഭുതക
രമായ പ്രപഞ്ചം അവിടുന്ന് സൃഷ്ടിച്ചിട്ടി
ല്ലായിരുന്നുവെങ്കിൽ ജീവന്മാർ ദുഃഖിക്കു
കയില്ലായിരുന്നു. അതുകൊണ്ട് ''സൃഷ്ടി
വേണ്ടാ'' എന്ന് നമ്മൾ, ഹിന്ദുക്കളും
ക്രിസ്ത്യാനികളും മുസൽമാന്മാരും ശ്രീകൃഷ്ണ
ഭഗവാനോട്, യഹോവയോട്, അള്ളാ
വിനോട്,–ഈശ്വരനോട്–സ്രഷ്ടാവി
നോട്, മതേതരക്കാരായ കാൺഗ്രസ്സു

കാരും കമ്യൂണിസ്റ്റുകാരും കൂടി അപേക്ഷിക്കുണം. ഖണ്ഡഭാരതത്തിന്റെ മതേതരക്കാരായ ഭരണക്കാർ, ഒരു കൊച്ചു കുടുംബം മാത്രമേ ആകാവൂ എന്നും ആ കൊച്ചു കുടുംബത്തിൽ ‘‘രണ്ടു്’’സന്താനങ്ങളെ മാത്രമെ സൃഷ്ടിക്കാവൂ എന്നും ഉപദേശിക്കുന്നു. മനുഷ്യർ‘‘ബ്രഹ്മചര്യവ്രതം’’ സ്വീകരിച്ചു് പാർവ്വതീ പരമേശ്വരന്മാരെപ്പോലെ ജീവിച്ചാൽ ശ്രീസുബ്രഹ്മണ്യ ഭഗവാനെപ്പോലെ ഒരു സന്താനമെ ജനിക്കുകയുള്ളു ഇപ്രകാരമുള്ള ‘‘ധാർമ്മികമായ’’കുടുംബാസൂത്രണം ഭൂഗോളത്തിലുള്ള എല്ലാ മതക്കാരും രാഷ്ട്രീയപ്പാർട്ടിക്കാരും മനസാ, വാചാ, കർമ്മണാ സ്വീകരിച്ചു ജീവിച്ചാൽ ഈ ഭൂഗോളം സ്വർഗ്ഗമായി. ഖണ്ഡഭാരതത്തിന്റെ മതേതരക്കാരായ ഭരണക്കാർ ഉപദേശിക്കുന്നതു പോലെ

യുള്ള ''അധാർമ്മിക''മായ കുടുംബാസൂത്രണം സ്വീകരിച്ചാൽ ജനങ്ങളെല്ലാം നപുംസകന്മാരായി ഈ ഭൂഗോളം നരകശാലയാകും.

മഹാഭാരതയുദ്ധത്തിൽ, ഗാന്ധാരിദേവിയുടെ നൂറു മക്കളും മരിച്ചുവീണു. സ്രഷ്ടാവിൻെറ, സൃഷ്ടിക്കു് ശേഷം, സൃഷ്ടിയിൽ പെട്ടതെല്ലാം നശിച്ചു. നശിച്ചുകൊണ്ടിരിക്കുന്നു. ബാക്കി എന്തെങ്കിലും ശേഷിച്ചിട്ടുണ്ടെങ്കിൽ അവയും നശിക്കും. മരിക്കും. മനുഷ്യരായ നമ്മളും മരിക്കുന്ന മക്കളെയാണു് സൃഷ്ടിക്കുന്നതു്. മരിക്കാത്ത മക്കളെ ഈ സെക്കൻറ് വരെ ആരും സൃഷ്ടിച്ചിട്ടില്ല. ഇനി സൃഷ്ടിക്കുകയുമില്ല. അങ്ങനെ സർവ്വമതക്കാരും പാർട്ടിക്കാരും കൂടി യോജിച്ചു് നടത്തുന്ന ഒരു കച്ചവടമാണു് ''ശവക്കച്ചവടം''. ഈ

ലോകം തന്നെ ശവക്കോട്ടയായിരിയ്ക്കുകയാണ്. അസത്യാന്വേഷകരായ മനുഷ്യർ, പക്ഷിമൃഗാദികളെക്കാൾ കഷ്ടമായിട്ട് ആഹാരം കഴിച്ചും ഉറങ്ങിയും മക്കളെ സൃഷ്ടിച്ചും മരിയ്ക്കുന്നു, ശവമാകുന്നു. എന്നാൽ സത്യാന്വേഷകന്മാരായ മനുഷ്യരാകട്ടെ ആഹാരത്തിന്റെയും, ഉറക്കത്തിന്റെയും, മക്കളുടേയും, ഭാര്യയുടേയും, ഭർത്താവിന്റെയും, ശീതോഷ്ണങ്ങളുടെയും മഹാരോഗങ്ങളുടെയും വാർദ്ധക്യത്തിന്റേയും സ്വർഗ്ഗ,നരകങ്ങളുടേയും പുണ്യപാപങ്ങളുടെയും കാമക്രോധാദികളുടെയും അസൂയയുടെയും മററു യാതൊന്നിന്റേയും അടിമയായി ദുഃഖം അനുഭവിയ്ക്കുവാൻ ആഗ്രഹിയ്ക്കുന്നില്ല. പിന്നെയോ? ജനിയ്ക്കാതിരിയ്ക്കുവാൻ ആഗ്രഹിയ്ക്കുന്നു. അപ്പോൾ മരണത്തിന്റെ അടിമയായി ജീവന് ദുഃഖിയ്ക്കുവാൻ ഇടവരികയില്ല.

"ഞാൻ മരിച്ചാൽ" "എൻെറ ശവം" മെഡിക്കൽ കോളേജിനു് കൊടുക്കണം എന്നു് എഴുതിവെച്ചിട്ടു് ചിലർ മരിക്കാറുണ്ടു്. അപ്പോാം "ശവഞാനെന്നും" "ശിവഞാനെന്നും" "രണ്ടു്" ഞാൻ നമുക്കു് ഉണ്ടെന്നു് തീച്ച്യയായി. ഞാൻ മരിച്ചാൽ "ഞാൻ ശവം" മെഡിക്കൽകോളേജിനു് കൊടുക്കണം എന്നു് എഴുതാറില്ലല്ലോ? "എൻെറ ശവം" എന്നു് പറയുമ്പോാം – എഴുതുമ്പോാം – ഞാൻ – ശവമല്ലെന്നും ഞാൻ ശിവമാണെന്നും നമുക്കു് മനസ്സിലാകും. അതായതു് ശവം എൻെറ വകയാണെന്നു്, ശവത്തിൻെറ ഉടമയാണു് പരമാത്ഥത്തിലുള്ള "ഞാൻ" എന്നു്. "ശവ" ഞാനിനു് സൗന്ദര്യവും ചലനവും മററും കൊടുക്കുന്നതു് "ശിവ" ഞാനാണു്. "ശവം" ബൗംബാണെങ്കിൽ

''ശിവം'' വൈദ്യുതിയാകുന്നു. വലിയ വലിയ ആശുപത്രികളുടെ ശവമോർച്ചറിയിലാണു് ശവഞാനിന്റെ സ്ഥാനം. നമ്മുടെ ശരീരം ഒരു ശവപ്പെട്ടിയാണെന്നു് വിചാരിക്കുക. ഈ, ശവപ്പെട്ടിയിലിരിക്കുന്ന വില നിർണ്ണയിക്കുവാൻ പാടില്ലാത്ത ഒരു രത്നമാകുന്നു''ശിവം''. ശരീരപഞ്ജരാദ്ധ്യക്ഷസ്ഥാനമാണു്ശിവരത്നത്തിനുള്ളതു്. അതിനാൽ ശിവഞാനിന്റെ സാന്നിദ്ധ്യത്തിലാണു് ശവഞാനിനു് ബാല്യവും യൗവ്വനവും വാദ്ധക്യവും സംഭവിക്കുന്നതു്. അത്രമാത്രവുമല്ല ശവഞാനിന്റെ കണ്ണുകൊണ്ടു് കാണുന്നതും, കേൾക്കുന്നതും, മണക്കുന്നതും, രുചിക്കുന്നതും സ്പർശിക്കുന്നതും ആഹാരം കഴിക്കുന്നതും ദഹിക്കുന്നതും മലമൂത്രവിസർജ്ജനം ചെയ്യുന്നതും ശവനാക്കുകൊണ്ടു്

സംസാരിക്കുന്നതും രോമകൂപങ്ങളിൽ കൂടി രോമങ്ങൾ വളരുന്നതും രക്തം ഓടു ന്നതും നൃത്തം ചെയ്യുന്നതും യുദ്ധം ചെയ്യു ന്നതും വിശ്വപ്രേമം ഉണ്ടായി യുദ്ധം ഒഴി വാക്കുന്നതും സ്നേഹിക്കുന്നതും പ്രേമിക്കു ന്നതും എല്ലാമെല്ലാം ശിവഞാനിന്റെ സാന്നിദ്ധ്യത്തിലാണ് ശവഞാൻ ചെയ്യു ന്നത്.

മനോബുദ്ധ്യഹംകാരചിത്താ
നിനാഹം
നചശ്രോത്ര ജിഹ്വേനചഘ്രാ
ണനേത്രേ
നചവ്യോമഭൂമിർനതേജോനവായുഃ
ചിദാനന്ദ രൂപശ്ശിവോഹം
ശിവോഹം

—0—

മനോ,ബുദ്ധ്യാദികളും ചെവി, കണ്ണ്

തുടങ്ങിയവയും പഞ്ചഭൂതാംശങ്ങളും ചേർന്ന ശവഞാൻ സത്യമല്ല. ശിവഞാൻ സത്യമാകുന്നു. സർവ്വമതക്കാരും സർവ്വപാർട്ടിക്കാരും അവരവരുടെ ഭാഷകളിൽ ഞാൻ, ഞാൻ, ഞാൻ, എന്നു്പറഞ്ഞാണ്ു് ലോകത്തിൽ വ്യവഹരിക്കുന്നതു്. ഈ ''ഞാൻ ആരു്'' ? എന്തു്? എന്നന്വേഷിക്കുന്നവക്കു് ഈ രണ്ടു് ഞാനിനെ കണ്ടുപിടിക്കുവാൻ സാധിക്കും. ഒന്നു് ''ശവഞാനും'' മറേറതു് ''ശിവഞാനു''മാകുന്നു. ശാസ്ത്രാചാര്യോപദേശങ്ങൾ ശമദമാദികൾ, അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം, യമ, നിയമാദികൾ തുടങ്ങിയവ അഭ്യസിച്ചു് പരിശുദ്ധമായ ഒരു മനസ്സുകൊണ്ടു മാത്രമെ ഈ''ശിവ ഞാനിനെ കണ്ടുപിടിക്കുവാൻ സാധിക്കുകയുള്ളു.'' ശ്രുതി, യുക്തി, അനുഭവങ്ങളിലൂടെ അനുഭവാതീതമായ മേഖലയിൽ എത്തിയ ജീവൻ ശിവം തന്നെ.

ഉത്തമനായ ഗുരുനാഥൻ, ''തത്ത്വമസി'' മഹാവാക്യം ഉത്തമനായ ശിഷ്യന് ഉപദേശിക്കുന്നു. അപ്പോൾതന്നെ ശിഷ്യന്– ''അഹം ബ്രഹ്മാസ്മി'' എന്നുള്ള അനുഭൂതി ''ശിവോഹം'' ഞാൻ ബ്രഹ്മമാണെന്നുള്ള അനുഭൂതിതന്നെയാണ്. ഞാൻ ശിവമാണെന്നുള്ള അനുഭൂതിയും. ഗുരു, ശിഷ്യനോട്, തത്, ത്വം, അസി, തത് = ജന്മ, മൃത്യു, ജരാ,വ്യാദ്ധ്യാദികളില്ലാത്ത സത്യവസ്തു നീ തന്നെയാകുന്നു. എന്നാണ്, അപ്പോൾ ശവഞാനിന് ജന്മമൃത്യുജരാവ്യാദ്ധ്യാദികളുണ്ട്. ''ശിവഞാനാകുന്ന നിനക്ക് ജന്മമൃത്യുജരാവ്യാദ്ധ്യാ''ദികളെ ഭയപ്പെടേണ്ട ആവശ്യമില്ല. ശവഞാനാകുന്ന നിനക്ക് സൌന്ദര്യവും തന്ന്, കൊണ്ടു നടക്കുന്നത്. ''ശിവ''ഞാനാകുന്ന നീ തന്നെയാണ് ത്വം = നീ, അസി = ആകുന്നു. ബ്രഹ്മം, ശിവം, ആത്മാ,

സമാന ശബ്ദങ്ങളാകുന്നു. അഹം = ഞാൻ, ബ്രഹ്മ = ബ്രഹ്മം അസ്മി = ആകുന്നു. ഞാൻ ബ്രഹ്മമാകുന്നു. തത്ത്വമസ്യാദി മഹാ വാക്യാർത്ഥംകൊണ്ടു് മമതത്ത്വത്തെയറിഞ്ഞീടാം. ആചാര്യ കാരുണ്യത്താൽ (അദ്ധ്യാത്മരാമായണം) എഴുത്തച്ഛന്റെ ഹരിനാമ കീർത്തനത്തിൽ,

അർക്കാനലാദിവെളിവൊക്കെ
ഗ്രഹിക്കുമൊരു കണ്ണിന്നു കണ്ണു-
മനമാകുന്ന കണ്ണതിനു് കണ്ണായിരുന്ന
പൊരുളും "താനെന്നുറയ്ക്കുമളവു്
ആനന്ദമെന്തു്" ഹരി -
നാരായണായ നമഃ

താൻ = എന്നു് ഉറയ്ക്കുമളവു് "ശിവത്താൻ" എന്നുറയ്ക്കണം. അപ്പോഴാനന്ദം. "ശവത്താൻ" എന്നുറച്ചാൽ ദുഃഖം.

## ''ശവത്താനം,'' ''ശിവത്താനം''

നല്ല ആരോഗ്യമുള്ള ഒരുമനുഷ്യൻ പെട്ടെന്ന്മരിച്ചാൽ, ആ. ശവത്തെ പരിശോധിച്ചാൽ പത്തുഗ്യാലൻ വെള്ളവും ഏഴുകട്ട വലിയ സോപ്പുണ്ടാക്കാനുള്ള കൊഴപ്പും, രണ്ട്ഇഞ്ച്നീളത്തിൽഇരുമ്പാണി ഉണ്ടാക്കുവാനുള്ള ഇരുമ്പിൻെറ അംശവും, കുറെ, കരിയും മററ് പല സാധനങ്ങളും കിട്ടും. അപ്പോഠം ശവം ഇല്ലാതായി. സമാധാന കാലമായതുകൊണ്ട് കൊഴപ്പിനും കരിയ്ക്കും എല്ലാംകൂടി രണ്ടുരൂപാ, എൺപത്തിരണ്ട്പൈസ കിട്ടി. ഇന്ന്സാധനങ്ങഠക്ക് തീപിടിച്ച വിലയായതുകൊണ്ട് ഇരുപത്ത്രൂപാ വില കിട്ടുമെന്ന്വിചാരിയ്ക്കുക. ഈ ഭൂഗോളത്തിലുള്ള എല്ലാ മതക്കാരും എല്ലാ പാർട്ടിക്കാരും ആസ്തികരും,

നാസ്തികരും ഇത്രയും വില കിട്ടുന്ന–മല
മൂത്രങ്ങൾ നിറച്ച ദുർഗന്ധസ്വരൂപമായ–
മഹാരോഗങ്ങളുടെ ഇരിപ്പിടമായ ശവ
ഞാനിലാണു് രസിയ്ക്കുന്നതു്–ആനന്ദിയ്ക്കു
ന്നതു്. ശവഞാനിൻെറ സൌന്ദര്യത്തിനും
ചലനത്തിനും എല്ലാം കാരണമായ
''ശിവഞാനി''ലാണു് ജീവൻ രസിയ്ക്കേ
ണ്ടുന്നതു്. ആനന്ദിയ്ക്കേണ്ടതു്. ഈ ശിവ
ഞാനിൻെറ വില ഇതുവരെ ഒരു ശാസ്ത്ര
ജ്ഞനും കണ്ടുപിടിച്ചിട്ടില്ല. ഇനി കണ്ടു
പിടിയ്ക്കുകയുമില്ല. നാമരൂപരഹിതമായ
ഈ ശിവഞാനിൻെറ സാന്നിദ്ധ്യം കൊ
ണ്ടാണു് നാമരൂപങ്ങളോടുകൂടിയ ശവ
ഞാൻ, ഹിന്ദുവെന്നും, ക്രിസ്ത്യാനിയെ
ന്നും, മുസൽമാനെന്നും, കാൺഗ്രസ്സെന്നും
കമ്യൂണിസ്റ്റെന്നും മതേതരമെന്നും പാർ
ട്ട്യേതരമെന്നും ചക്രവർത്തിയെന്നും തെ
ണ്ടികളെന്നും മന്ത്രിയെന്നും തന്ത്രിയെന്നും

പട്ടിക ജാതിയെന്നും കഴക്കോൽ ജാതി
യെന്നും നായരെന്നും ഈഴവനെന്നും നമ്പൂ
തിരിയെന്നും കറമ്പന്മാരെന്നും വെളുമ്പ
ന്മാരെന്നും എമ്മെല്ലെ എന്നും എം പി
യെന്നും ഇഞ്ചിനീയറെന്നും ഡാക്ടററെ
ന്നും വ്യാപാരിയെന്നും മുതലാളിയെന്നും
തൊഴിലാളിയെന്നും രോഗിയെന്നും
അരോഗിയെന്നും പട്ടാളമെന്നും പോലീ
സെന്നും കലാകാരനെന്നും മുത്തശ്ശനെന്നും
മുത്തശ്ശിയെന്നും അച്ഛനെന്നും അമ്മയെ
ന്നും ഭാര്യയെന്നും ഭർത്താവെന്നും മക
നെന്നും മകളെന്നും മററുമുള്ള ശവാഭിമാന
ത്താൽ ഭേദബുദ്ധി വളർത്തി അങ്ങനെ
അസൂയയും വളൎന്നു് യുദ്ധംചെയ്തു്കരഞ്ഞു
കരഞ്ഞു് മരിക്കുന്നു. കരഞ്ഞുകൊണ്ടു്
ജനിച്ച മനുഷ്യർ ചിരിച്ചുകൊണ്ടു് ജീവി
ച്ചു് ചിരിച്ചുകൊണ്ടു് മരിക്കണമെങ്കിൽ

''അഖിലം ഞാൻ'' ഇതെന്ന വഴി തോ ന്നേണമേ!വരദ! നാരായണായ നമഃ. ഇപ്രകാരം എല്ലാ ശവഞാനും മനസ്സു കൊണ്ടും വാക്കുകൊണ്ടും ശരീരംകൊണ്ടും കർമ്മം ചെയ്യുന്നതു് ഒരേഒരു ശിവജ്ഞാ നിൻെറ സാന്നിദ്ധ്യം ഒന്നുകൊണ്ടു് മാത്ര മാണു്. നാനാത്വത്തിലുള്ള ഏകത്വ ദർ ശനമാണു് ഈ സത്യം. കോടി, കോടി, കോടി, പാത്രങ്ങളിൽ വെള്ളം നിറച്ചു് വെയ്ക്കുന്നു. എന്നു് വിചാരിക്കുക. ആ വെള്ളം നിശ്ചലവും നിർമ്മലവും ആണെ ന്നുകൂടി വിചാരിക്കുക. അപ്പോൾ സൂര്യ ഭഗവാൻ, എല്ലാ പാത്രങ്ങളിലും, ഓരോ രോ സൂര്യന്മാരായിട്ടു്സന്നിധാനം ചെയ്യു ന്നതായിട്ടു് നമുക്കു് കാണുവാൻ സാധി ക്കും. വാസ്തവത്തിൽ സൂര്യഭഗവാൻ ഒന്നേ യുള്ളുവെന്നു് നമുക്കറിയാം. സൂര്യഭഗ

വാൻെറ അത്യത്ഭുതകരമായ മായാശക്തി യാണു് നമ്മുടെ ഈ ദർശനത്തിനു് കാരണം. ഇപ്രകാരം സൂര്യൻെറ, സൂര്യൻെറ, സൂര്യൻെറ, സൂര്യൻെറ, ആദിമ സൂര്യൻെറ, ബ്രഹ്മത്തിൻെറ, ശിവജ്ഞാനിൻെറ പ്രതിബിംബമാണു സർവ്വചരാചര ശവജ്ഞാനം എന്നുള്ള വാസ്തവം ഗർഭാശയത്തിലേ മനസ്സിലാക്കി ഭൂഗോളത്തിലേയ്ക്കു് പിറന്നു് വീഴണം. അപ്പോഠം വിശ്വപ്രേമം ഉണ്ടായി ‘‘ജീവോ, ജീവസ്യ, ജീവനത്തിനു്’’ ആഗ്രഹിയ്ക്കുകയില്ല. അതായതു ജീവൻെറജീവനം ജീവനാകുന്നു എന്നുള്ള സത്യം മനസ്സിലാക്കുമ്പോഠം ‘‘സസ്യാഹാരം’’ കഴിച്ചു് ജീവിയ്ക്കുവാൻപോലും നാം ആഗ്രഹിയ്ക്കുകയില്ല. ശ്രീശങ്കരൻ, ശ്രീബുദ്ധദേവൻ, ഈ മഹാത്മാക്കളെ പരമത്യാഗികളെ ഈ സമയത്തു് സ്മരിക്കുക. ‘‘ ഈശാവാസ്യമിദം സർവ്വം ’’

"യാതൊന്ന് കാണ്മതത്ത് നാരായണ പ്രതിമ", തൽക്കാലം ശവഞാനിനേയും ശിവഞാനിനേയും സംബന്ധിച്ച് ഇത്ര മാത്രം സ്മരിച്ചിട്ട് സർവ്വവും ശിവസൂര്യ്യനിൽ സമപ്പ്ിക്കുന്നു. ഖണ്ഡഭാരതത്തിന്റെ മതേതരക്കാരായ ഭരണക്കാർ സർവ്വ പ്രചരണമാദ്ധ്യമങ്ങളിൽ കൂടിയും ഈ സത്യം ജനങ്ങളുടെ മനസ്സിലേയ്ക്ക് പകൻറു കൊടുത്തില്ലെങ്കിൽ ഈ ഖണ്ഡ ഭാരതംതന്നെ നരകശാലയാകും. തദ്വാരാ ഈ ഭൂഗോളംതന്നെ നരകശാലയാകും അകമേ ബ്രഹ്മനിഷ്ഠയും പുറമെ കർമ്മ നിഷ്ഠയുമാണ് ഗൃഹസ്ഥാശ്രമികരം ചെയ്യേണ്ടത് എന്ന് ശ്രീകൃഷ്ണഭഗവാൻ ഉപദേശിയ്ക്കുന്നു. അജ്ജുനനോടുള്ള ശ്രീഭഗവാന്റെ ഈ ഗീതോപദേശം അതായത് ശ്രീമദ് ഭഗവദ്ഗീത ശ്രീ. ബാലഗംഗാധരതിലകമഹാരാജ് അദ്ദേഹത്തിന്റെ "ഗീതാരഹസ്യം" പുസ്തകത്തിൽ വെളി

പ്പെടുത്തിയിരിക്കുന്നു. ഇതിൽ ശവഞാനിനെപ്പററിയും ശിവഞാനിനെപ്പററിയും ഭംഗിയായി പ്രതിപാദിക്കുന്നു. ഈ ഭൂഗോളം സ്വർഗ്ഗശാലയാകുവാൻ ഭൂഗോളത്തിലുള്ള എല്ലാവീടുകളിലും ''ഗീതാരഹസ്യം'' ശ്രീ. ബാലഗംഗാധരതിലക മഹാരാജ് എഴുതിയതു് വാങ്ങിപഠിച്ച് സംതൃപ്തിയോടുകൂടി ജീവിക്കുക. മനസ്സിന് കുളുമ്മ–അന്തഃശ്ശീതളത ലഭിച്ച് ചിരിച്ചുകൊണ്ടു്ജീവിച്ച്ചിരിച്ചുകൊണ്ടു് ശരീരം – ശവഞാനിനെ ഉപേക്ഷിച്ച്– ശിവഞാനായി സ്വയം പ്രകാശിക്കാം.

എന്നു് സർവ്വലോകക്ഷേമാശംസി

ബ്രഹ്മശ്രീ. ചിത്സ്വരൂപ-
തീർത്ഥപാദ സ്വാമി
ശ്രീതീർത്ഥപാദാശ്രമം,
ശ്രീതീർത്ഥപാദപുരം. P. O,
വാഴൂർ.

